# ഹിന്ദി



# പ്രഥമവ്യാകരണം





*By*

K. രവിവൎമ്മ, എറണാകുളം.
(ഹിന്ദീ വിദ്വാൻ)

*Publishers:-*

THE BHARAT STORES,
**BROADWAY, ERNAKULAM.**

വില 0—4—0

# ॥ हिन्दी प्रथम व्याकरण ॥

# ഹിന്ദി
# പ്രഥമ വ്യാകരണം.




By

കെ. രവിവർമ്മ,

ഹിന്ദി വിദ്വാൻ, എറണാകുളം

HINDI PANDIT,

PARAPPANANGADI HIGH SCHCOL S. MALABAR.

*Published by*

The Bharat Stores,

Broadway—Ernakulam.

Price 0-4-0

# പ്രസ്താവന



എല്ലാ വിഷയങ്ങളും മാതൃകഭാഷയിൽ കൂടെ പഠിക്കുന്ന കാലമാണിതു്. ഹിന്ദിക്കും പാഠ്യവിഷയങ്ങളിൽ സുപ്രധാനമായ സ്ഥാനം കിട്ടികഴിഞ്ഞിരിക്കുന്നു. ദക്ഷിണേന്ധ്യയിലാകെ മിഡിൽ സ്കൂളുകളിൽ ഹിന്ദീപഠനം നിർബ്ബന്ധമാണു്. അതിനാൽ മിഡിൽ സ്കൂൾ വിദ്യാർത്ഥികൾക്കു് ഉപകരിക്കത്തക്കവണ്ണം മലയാളത്തിൽ ഒരു ഹിന്ദീവ്യാകരണം എഴുതുന്നതു് അനുചിതമല്ലല്ലോ.

ഹിന്ദീവ്യാകരണത്തിലെ പ്രാഥമിക പാഠങ്ങളുമായി ഒന്നു പരിചയപ്പെടുത്തുവാൻ മാത്രമേ ഈ പുസ്തകംകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ളു. മലയാളവ്യാകരണവുമായി ഹിന്ദീവ്യാകരണത്തിന്നു് അത്ര ഏറെ അടുപ്പമുള്ളതിനാൽ വിദ്യാർത്ഥികൾക്കു് ഇതു് പഠിക്കുന്നതു് ഭാരമായി തോന്നുന്നതല്ലെന്ന വിശ്വാസമാണു് ഈ പുസ്തകം എഴുതുവാൻ പ്രേരകമായതു്.

എന്നു്,

ഗ്രന്ഥകർത്താവു്.

। हिन्दी प्रथम व्याकरण ॥

---

# ഹിന്ദീ

# പ്രഥമ വ്യാകരണം.

---

## पाठ १

അക്ഷരങ്ങളെ ഹിന്ദിയിൽ अक्षर എന്നു പറയുന്നു. അക്ഷരങ്ങൾ രണ്ടു വിധം, സ്വരങ്ങളും വ്യഞ്ജനങ്ങളും. ഹിന്ദിയിൽ സ്വരങ്ങളെ स्वर എന്നും വ്യഞ്ജനങ്ങളെ व्यंजन എന്നും പറയുന്നു.

### स्वर—സ്വരങ്ങൾ

---

अ आ इ ई उ ऊ ऋ ए ऐ

ओ औ अं अः

### व्यंजन—വ്യഞ്ജനങ്ങൾ.

---

क ख ग घ ङ

च छ ज झ ञ

ट ठ ड ढ ण

त थ द ध न

प फ ब भ म

य र ल व

श ष स ह

---

അക്ഷരങ്ങളിൽ നിന്നു് വാക്കുകൾ ഉണ്ടാകുന്നു. വാക്കുകളെ शब्द എന്നു പറയുന്നു:—

വാക്കുകൾ രണ്ടു വിധം.

(1) അർത്ഥമുള്ളവ—ഇതിന്നു് सार्थक शब्द എന്നു പേർ

(2) അർത്ഥമില്ലാത്തവ—ഇതിന്നു് निरर्थक शब्द എന്നു പേർ.

(१) माँ से पुच्छा नाम बताओ
वह बोली-परछाई ।

(२) रिमझिम बरसो झमझम बरसो ।

ആദ്യത്തെ വാക്യത്തിലുള്ള വാക്കുകൾ सार्थक शब्द ത്തിന്നുദാഹരണം. രണ്ടാമത്തേതിൽ रिमझिम, झमझम ഇവ निरर्थक शब्द ത്തിന്നും.

അർത്ഥമുള്ള ഒന്നിലധികം വാക്കുകൾ ചേർന്നാൽ വാക്യമായി. ഇതിനെ वाक्य എന്നു പറയുന്നു. ആശയത്തെ ഉൾക്കൊള്ളുന്ന വാക്യം മാത്രമേ ഈ പേരിന്നു അർഹിക്കുന്നുള്ളൂ.

मेरे जैसे हाथ पैर है
मेरी जैसी टोपी ।

അർത്ഥമുള്ള ഒന്നിലധികം വാക്കുകൾ ചേർന്നാൽ മാത്രം വാക്യമാവില്ല. ഒരു കർത്താവ് വേണം, ക്രിയ വേണം. ചിലപ്പോൾ കർമ്മവും വേണം. ഓരോന്നിന്നും വാക്യത്തിൽ സ്ഥാനം അല്ലെങ്കിൽ ക്രമം നിശ്ചയിച്ചിട്ടുണ്ട്. മലയാളത്തിലെപ്പോലെ ഹിന്ദിയിലും കർത്താവ്, കർമ്മം, ക്രിയ ഇതാണ് വാക്യത്തിൽ വാക്കുകളുടെ ക്രമം. ഈ ക്രമമനുസരിച്ച് പറകയോ എഴുതുകയോ ചെയ്യുന്ന വാക്കുകളെയാണ് വാക്യമെന്നു പറയുന്നതു്. അതിനാൽ

वह जाता है जहाज़ हवाई

എന്നതു് വാക്യമല്ല. वह हवाई जहाज़ जाता है എന്നു ക്രമപ്പെടുത്തി പറഞ്ഞാലേ അതു വാക്യമാകയുള്ളൂ.

ഇങ്ങനെയുള്ള ക്രമങ്ങളിലും പ്രയോഗങ്ങളിലും വ്യവസ്ഥ വരുത്തുകയാണ് വ്യാകരണം ചെയ്യുന്നതു്.

---

# पाठ २

## सार्थक शब्द

सार्थक शब्द അഞ്ചുവിധം.

१. संज्ञा, २. सर्वनाम, ३. विशेषण, ४. क्रिया ५. अव्यय

### संज्ञा

വസ്തുവിന്റെ പേര് संज्ञा (നാമം)

१. हातिम ईरान का रहनेवाला था ।

२. घोडा गाडी खींचता है ।

३. राजा को गुस्सा आया।

ഈ വാക്യങ്ങളിൽ हातिम ഒരു വ്യക്തിയുടെ പേരാണ്. घोडा ജാതിയുടെ പേരാണ്. गुस्सा ഭാവത്തെ സൂചിപ്പിക്കുന്നു. അതിനാൽ संज्ञा യെ മൂന്നായി ഭാഗിക്കാം.

१) व्यक्तिवाचक (സംജ്ഞാനാമം) २) जातिवाचक (സാമാന്യനാമം) ३) भाववाचक (ഗുണനാമം)

പ്രത്യേകിച്ച് ഏതെങ്കിലും മനുഷ്യനേയോ സ്ഥലത്തേയോ മറ്റേതെങ്കിലുമൊന്നിനേയോ കാണിക്കുന്ന നാമങ്ങളെ व्यक्तिवाचक संज्ञा എന്നു പറയുന്നു.

१) हिमालय हिन्दुस्तान के उत्तर है।

२) गंगा हिमालय से निकलती है।

३) हातिम ईरान का रहने वाला था।

ഇവയിൽ हिमालय ഒരു പർവ്വതത്തിന്റെ പേരാണ്. എല്ലാം പർവ്വതങ്ങളേയും ഹിമാലയമെന്നു പറയുകയില്ല. ഇതുപോലെ हातिम ഒരു വ്യക്തിയുടേയും, गंगा നദിയുടേയും, हिन्दुस्तान, ईरान ഇവ ഓരോ രാജ്യത്തിന്റേയും പേരാണ്. അതിനാൽ ഈ നാമങ്ങൾ പ്രത്യേകം ചിലതിനെ സൂചിപ്പിക്കുന്ന നാമങ്ങളാകയാൽ ഇങ്ങിനെയുള്ളവയെ व्यक्तिवाचक संज्ञा എന്നറിയാം.

ഒരേതരത്തിൽപെട്ട എല്ലാത്തിനേയും സൂചിപ്പിക്കുന്ന നാമത്തെ जातिवाचक संज्ञा എന്നു പറയുന്നു.

१) आदमी ज़मीन पर चल सकता है।

२) बैल गाडी खींचता है।

३) चिडिया अंडा देती है।

४) नदी पहाड़ से निकलती है।

**आदमी, बैल, चिडिया, नदी** ഈ നാമങ്ങൾ പൊതുവെ മനുഷ്യനെന്നും കാളയെന്നും മററും അറിയപ്പെടുന്ന എല്ലാത്തിനേയും സൂചിപ്പിക്കുന്നു. സാമാന്യമായി അതാതു വർഗ്ഗത്തിൽ പെട്ട എല്ലാത്തിനേയും സൂചിപ്പിക്കുന്നു.

ഏതെങ്കിലും വസ്തുവിലെ ഗുണത്തെ സൂചിപ്പിക്കുന്ന നാമമത്രേ **भाववाचक संज्ञा.** ദ്രവ്യത്തെ ആശ്രയിച്ചു നിൽക്കുന്നതും മനസ്സുകൊണ്ടല്ലാതെ വേർപെടുത്താൻ കഴിയാത്തതുമായ എണ്ണങ്ങളെയാണ് ഗുണം എന്നു പറയുന്നത്.

१. राजा को गुस्सा आया।

२. बुढिया को अपनी अक़्ल का बडा घमंड था।

३. जाति और मज़हब का फरक मानना बेवकूफ़ी है।

**गुस्सा, अक़्ल, बेवकूफी** മുതലായ വാക്കുകൾ ദ്രവ്യങ്ങളിൽനിന്നു വേർപെടുത്താൻ കഴിയാത്തവയും ദ്രവ്യത്തെ ആശ്രയിക്കുന്നു.

---

# पाठ ३

## लिंग—ലിംഗം

---

ഏതെങ്കിലും നാമത്തിൽ നിന്ന് പുരുഷത്വം തോന്നുന്നുണ്ടെങ്കിൽ അതു **पुल्लिंग** പുല്ലിംഗം. സ്ത്രീത്വം തോന്നുന്നുണ്ടെങ്കിൽ **स्त्रीलिंग** സ്ത്രീലിംഗം.

१) माँ ने हम को बोलना चलना सिखाया।

२) बुढिया वहाँ से चलदी ।

३) एक मौलवी साहब थे ।

४) लडका बडा नटखट था ।

**माँ, बुढिया** സ്ത്രീത്വത്തേയും **मौलवी, लडका** പുരുഷത്വത്തേയും സൂചിപ്പിക്കുന്നു.

---

# पाठ ४

## वचन—വചനം.

---

ഒററയെ കാണിക്കുന്ന വാക്ക് ഏകവചനം. അതിലധികത്തെ സൂചിപ്പിക്കുന്നതു് ബഹുവചനം. ഏകവചനത്തെ **एकवचन** എന്നും ബഹുവചനത്തെ **बहुवचन** എന്നും പറയുന്നു.

१) घोडे गाडी खींचते है।

२) ये छोटे छोटे बर्तन कहाँ से आये ।

३) गाय बडी सीधी-सादी होती है।

४) ब्राह्मण डूब कर मर गया।

**घोडे, बर्तन** ഇവ ഒന്നിലധികത്തെ സൂചിപ്പിക്കുന്നു **गाय, ब्राह्मण** ഇവ ഏകത്വത്തേയും.

---

# पाठ ६

# कारक—വിഭക്തി

ഒരു നാമത്തിന്നു് മറ്റു വാക്കുകളോടുള്ള ബന്ധം കുറിക്കുന്നതിന്നു് ആ നാമത്തിൽ ചെയ്യുന്ന രൂപഭേദമാകുന്നു വിഭക്തി. പ്രത്യയം ചേർത്തിട്ടാണു് നാമരൂപത്തിന്നു് ഭേദം വരുത്തുന്നതു്.

നാമങ്ങൾക്കു ക്രിയകളോടുള്ള സംബന്ധത്തിന്നു് കാരകം कारक എന്നു് പേർ. ഹിന്ദിയിൽ എട്ടു വിഭക്തികൾക്കു എട്ടു കാരകങ്ങൾ ഉണ്ടു്.

1) कर्ता (കർത്താവു്) 2) कर्म (കർമ്മം) 3) करण (കരണം) 4) संप्रदान (സ്വാമി) 5) अपादान (സാക്ഷി) 6) संबन्ध (സംബന്ധം) 7) अधिकरण (അധികരണം) 8) संबोधन (സംബോധിക)

വിഭക്തികൾ ബന്ധത്തെ സൂചിപ്പിക്കുന്ന ചിഹ്നങ്ങൾ (പ്രത്യയങ്ങൾ) ചേർന്ന വാക്കുകളാണു്. അവയുടെ അർത്ഥമാണു് കാരകം. ഒരു വിഭക്തിക്കുതന്നെ പല കാരകം അർത്ഥമായി വരുന്നുണ്ടു്. को എന്ന പ്രത്യയത്തിന്നു് കർമ്മവും സ്വാമിയും അർത്ഥമാണു്. को വിന്നു് എ. ഏ, ക്കു്, ആയി കൊണ്ടു് എന്നീ അർത്ഥങ്ങൾ ഉണ്ടു്. से വിഭക്തി പ്രത്യയത്തിന്നു് സാക്ഷി, കരണം, കാരണം, കർത്താ ഈ അർത്ഥങ്ങളുണ്ടു്. ആൽ, ഓടു്, കൊണ്ടു്, ഇതിൽനിന്നു്, മുതലായവ.

നിർദ്ദേശിക വിഭക്തികളുടെ പ്രത്യയം ने ആണു്. കാരകം कर्ता.

എല്ലാ കർത്താവിനോടും ഈ പ്രത്യയം ചേരുകയില്ല. ചിലയിടത്ത് കർതൃചിഹ്നമായ ने മറഞ്ഞിരിക്കും.

१) माँ ने हम को जन्म दिया।

२) क्या तुम ने बिल्ली देखी है।

३) गंगा हिमालय से निकलती है।

४) घोडा गाडी खींचता है।

ആദ്യത്തെ രണ്ടു വാക്യങ്ങളിൽ ने ഉണ്ട്. പിന്നത്തേതിൽ ഇല്ല.

പ്രാതിഗ്രാഹിക വിഭക്തിയാണ് को. ഇതിന്റെ കാരകം കർമ്മമാണ്. (को=എ. എ) ഇതും പലയിടത്തും മറഞ്ഞിരിക്കും. ഏതിനെ ചെയ്യുന്നുവോ അതു് കർമ്മം.

१) बेटा कुछ जामुन मुझे भी दो।

२) बिल्ली दूध और मलाई खा जाती है।

३) कुछ लोग बिल्ली को पालते हैं।

४) कपडा बुनने वाले को जुलाहा कहते है।

जामुन, दूध, मलाई എന്നീ കർമ്മങ്ങളിൽ को ഇല്ല.

ചില വാക്യങ്ങളിൽ കർമ്മം രണ്ടുണ്ടാകും. അവയിൽ ഒന്ന് പ്രധാന കർമ്മവും മറ്റേത് അപ്രധാനവുമായിരിക്കും. അപ്രധാന കർമ്മമില്ലെങ്കിലും വാക്യം പൂർണ്ണമാവും. പ്രധാന കർമ്മം കൂടാതെ പൂർണ്ണമാവില്ല.

माँ हम को खाना खिलती है।

खाना, हम को രണ്ടും ഇവിടെ കർമ്മമാണ്. हम को ഇല്ലെങ്കിലും खाना എന്ന കർമ്മംകൊണ്ടുതന്നെ വാക്യം പൂർത്തി വരുന്നുണ്ട്. അതിനാൽ खाना പ്രധാന കർമ്മവും മറ്റേത് അപ്ര

ധാനവുമാകുന്നു. അപ്രധാന കൎമ്മത്തോടു് को ചേൎന്നിരിക്കുന്നു. അതു് ജീവനുള്ള പദാൎത്ഥത്തിന്റെ പേരായിരിക്കും. പ്രധാന കൎമ്മത്തോടു് को ചേരില്ല. അതു നിൎജ്ജീവവുമായിരിക്കും.

പ്രയോജികാവിഭക്തി ചിഹ്നമാണു്. से (ആൽ-കൊണ്ടു്) ഇതിന്റെ കാരകം करण ആകുന്നു. കരണം, കാരണം, കൎത്താ ഇതിനെല്ലാത്തിനും से വിഭക്തിയാണു് വരുക. കൎത്താവിനു് ക്രിയ നടത്തുന്നതിൽ ഉപകരണമായതു് കരണം. ഹേതു തന്നെ കാരണം. കൎമ്മണിപ്രയോഗത്തിൽ से കൎത്തൃചിഹ്നമാവും.

१) राज ईंट और गारे से मकान बनाते हैं।

२) आपस में झगडने से नुकसान ही होता है।

३) हम से हाथी जंगल में पाये जाते है।

ईंट और गारे से കരണകാരകം. झगडने से കാരണം. हम से കൎത്താവു്.

ഉദ്ദേശികാവിഭക്തിയുടെ ചിഹ്നം को അല്ലെങ്കിൽ के लिए. കാരകം, संप्रदान=സ്വാമി. കൎമ്മം ഏതുവനുതകുന്നുവോ അവൻ സ്വാമി.

१) बच्चों के लिए गाय का दूध बहुत जरूरी है।

२) बनिया ने उस को कई बडे बडे बर्तन दे दिये।

രണ്ടാമത്തെ വാക്യത്തിൽ को പ്രത്യയം के लिए ക്കു് പകരം പ്രയോഗിച്ചിരിക്കുന്നു. उस को കൎമ്മമല്ല, ഉദ്ദേശികയാണു്. दे ധാതു ഹിന്ദിയിൽ ദ്വികൎമ്മകമല്ല. സംസ്കൃതത്തിൽ ദ്വികൎമ്മകമായതുകൊണ്ടു് ഹിന്ദിയിലും ദ്വികൎമ്മകമാണെന്നു പറഞ്ഞുവരുന്നു. അതിനാൽ ദ്വികൎമ്മക ക്രിയകൾക്കുദാഹരണമായി दे ധാതുവിനെ എടുത്തു പറയാറുണ്ടു്. വാ

സ്തവത്തിൽ പ്രയോജക ധാതുക്കൾ മാത്രമേ ഹിന്ദിയിൽ ദ്വി കർമ്മകമായുള്ളൂ.

കർത്താവിന് എതിരാളിയായി നിൽക്കുന്നത് **अपादान कारक** സാക്ഷി. ഇതിന്റെ പ്രത്യയം से (ഓട്, ഇൽനിന്ന്, കാൾ)

१) उस का सिर चौखड से टकराया ।

२) गंगा हिमालय से निकलती है ।

३) रहीम करीम से बडा है ।

चौखट से=ചട്ടത്തോട്. हिमालया से=ഹിമാലയത്തിൽനിന്ന്. करीम से=കരീമിനേക്കാൾ.

നാമങ്ങളുടെ അന്യോന്യ സംബന്ധം കുറിക്കുന്നത് **संबन्ध कारक** സംബന്ധിക, ഇതിന്റെ പ്രത്യയം का-के-की (ന്റെ, ടെ)

१) रहीम करीम का भाई है ।

२) हातिम के एक दोस्त ने पूछा ।

३) बिल्ली को बाघ की मौसी कहते है ।

ചില സർവ്വനാമത്തിൽ ना, ने, नी, रा, रे, री എന്നിവയാണ് വിഭക്തി.

१) अपना काम खुद करो ।

२) रहीम अपने दोस्तों के साथ गप-शप करता था ।

३) बुढिया को अपनी अक्ल का घमंड था ।

४) तुम क्यों मेरी शिकायत लिखते हो ।

५) मेरा धन इतनी जल्दी घट गया ।

६) मेरे पीछे एक बेवकूफ खडा है ।

ക്രിയക്കു ആധാരമായ സ്ഥാനമോ കാലമോ अधिकरण कारक ആധാരിക=അതിന്റെ പ്രത്യയം में, पर (ഇൽ, മേൽ)

१) दूकान में कई नौकर थे ।

२) एक लडका डाल पर बैठ रहा था ।

ഒരുവനോടു് സംസാരിക്കുമ്പോൾ അവനെ അഭിമുഖമാക്കുന്നതിന്നു് ഉപയോഗിക്കുന്നതിന്നു് संबोधन कारक എന്നു പേർ. (സംബോധിക) ഇതിന്റെ ചിഹ്നം हे, अरे, अबे മുതലായതാണു്.

എട്ടു വിഭക്തികളും അവയുടെ പ്രത്യയങ്ങളും കാരകങ്ങളും ചുവടെ ചേർക്കുന്നു.

| വിഭക്തി | പ്രത്യയം | കാരകം |
|---|---|---|
| നിർദ്ദേശിക | ने | कर्ता (കർത്താവു്) |
| പ്രതിഗ്രാഹ | को (ഏ· എ) | कर्म (കർമ്മം) |
| പ്രയോജിക | से (ഓടു്, ആൽ കൊണ്ടു്) | करण (കരണം, കാരണം, കർത്താ) |
| ഉദ്ദേശിക | को, केलिए (ക്കു്, ആയിക്കൊണ്ടു്) | संप्रदान (സ്വാമി) |
| സംയോജിക | से (ഓടു്, ഇൽ നിന്നു്, കാൾ) | अपादान (സാക്ഷി) |
| സംബന്ധിക | का,के,की (ടെ, ന്റെ) | संबन्ध (അന്യോന്യ സംബന്ധം) |
| ആധാരിക | में, पर (ഇൽ, മേൽ) | अधिकरण (അധികരണം) |
| സംബോധിക | रे,अरे अबे (ഹേ, ഏ) | संबोधन (സംബോധന) |

# पाठ ६

## सर्वनाम—സർവ്വനാമം.

---

വാക്യത്തിലെ അവൈചിത്ര്യം പരിഹരിപ്പാൻ നാമത്തിനുപകരമുപയോഗിക്കുന്ന നാമങ്ങൾക്കു **सर्वनाम**—സർവ്വനാമം എന്നു പേർ.

ഒരാളെപ്പറ്റി പറയുമ്പോൾ അയാളുടെ പേർ വീണ്ടും വീണ്ടുമാവർത്തിക്കുന്നതായാൽ വാക്യത്തിന്ന് വൈചിത്ര്യം വരുന്നതല്ല അതില്ലെങ്കിൽ ശ്രോതാക്കളെ ആകർഷിപ്പാനും സാധ്യമല്ല. അതിനാൽ ആ നാമത്തിന്റെ സ്ഥാനത്ത് ഉപയോഗിക്കുന്നതാണ് സർവ്വനാമം.

**मैं, तू, आप, यह, वह, कोई, कुछ, जो, सो, कौन, क्या** ഇവയാണ് സർവ്വനാമങ്ങൾ.

സർവ്വനാമങ്ങളുടെ ലിംഗവും വചനവും കാരകവും അതു പ്രതിനിധീകരിക്കുന്ന നാമത്തിന്റേതു തന്നെയായിരിക്കും. ക്രിയയിൽ നിന്നു വേണം ലിംഗവും വചനവും മനസ്സിലാക്കാൻ.

**मैं, तू, यह, वह** ഇവയെ ഹിന്ദിയിൽ **पुरुष वाचक सर्वनाम** എന്നാണ് പറയുക.

१) रहीम ने करीम से कहा कि मैं इतनी जल्दी गरीब हो गया।

२) और तुम अमीर।

३) वह बडा घमंडी था।

ഒന്നാമത്തെ വാക്യത്തിൽ രഹീം പറയുന്നു. രണ്ടാമത്തേതിൽ കരീമിനോടു പറയുന്നു. മൂന്നാമത്തേതിൽ മൂന്നാമതൊന്നിനെപ്പററി പറയുന്നു. രഹീമിന്നു് **मैं**, കരീമിന്നു് **तुम**, മൂന്നാമതൊന്നിനു് **वह** എന്നീ സർവ്വനാമങ്ങളാണു് ഉപയോഗിച്ചിരിക്കുന്നതു്. ഇങ്ങിനെ പറയുന്നവൻ തനിക്കുവേണ്ടി ഉപയോഗിക്കുന്ന സർവ്വനാമത്തെ **उत्तमपुरुष** എന്നും ആരോടു പറയുന്നുവോ അവന്നുവേണ്ടി ഉപയോഗിക്കുന്ന സർവ്വനാമത്തെ **मध्यम पुरुष** എന്നും മൂന്നാമതൊന്നിന്നു വേണ്ടി ഉപയോഗിക്കുന്നതിനെ **अन्यपुरुष** അഥവാ **प्रथम पुरुष** എന്നും പറയുന്നു.

**मैं, हम** ഇവ **उत्तमपुरुष।**

**तू, तुम** ഇവ **मध्यमपुरुष।**

**वह, यह** ഇവ **अन्यपुरुष।**

ബാക്കിയുള്ള സർവ്വനാമങ്ങളെ **निश्चयवाचक, अनिश्चयवाचक, संबन्दवाचक, प्रश्नवाचक** എന്നിങ്ങനെ നാലായി തിരിക്കാം.

## निश्चयवाचक

१) वह बहुत झूठ बोलता था।

२) उस को बचाने कोई नहीं आया।

३) यह सुन कर वह शरमा गया।

४) सरला इस को दूध और रोटी देती है।

ഒന്നും രണ്ടും വാക്യത്തിലെ **वह, उस** രണ്ടും അകലെയുള്ള നിശ്ചിത വസ്തുവിനെ കാണിക്കുന്നു. **यह, इस** രണ്ടും അടു

ഉള്ളതിനേയും. അതിനാൽ यह, वह രണ്ടും निश्चयवाचक सर्वनाम ആകുന്നു. ഇവ पुरुष वाचक കൂടിയാണ്.

यह, ये, वह, वे ഇവയാണ് निश्चय वाचक

## अनिश्चय वाचक

१) उसको बचाने कोई नही आया।

२) कुछ बातें लिखने के बाद उसने यह लिखा।

कोई, कुछ ഇവയിൽ നിന്ന് നിശ്ചിതമായ ഒരു വസ്തുവിനെ ഗ്രഹിപ്പാൻ കഴിയുന്നില്ല. ഇതിനെയാണ് अनिश्चय वाचक എന്നു പറയുന്നത്.

कोई, कुछ രണ്ടും अनिश्चय वाचक।

## संबन्ध वाचक

जो कपडा हमारे देश में बनता है उसे स्वदेशी कहते है।

ഇതിൽ जो, वह (उसे) ഇവ തമ്മിൽ സംബന്ധം സൂചിതമാണ്. രണ്ടു വാക്യങ്ങളെ ബന്ധപ്പെടുത്തുകയാണ് ഇവ ചെയ്യുന്നത്. അതിനാൽ जो, संबन्धसूचक सर्वनाम.

## प्रश्नवाचक

१) बडा कौन है।

२) तुम क्या खाते हो।

ഇവിടെ कौन, क्या ഇവയിൽനിന്ന് ചോദ്യമാണ് തോന്നുന്നത്. അതിനാൽ ഇവ प्रश्नवाचक सर्वनाम ആകുന്നു. निश्चय-वाचक, अनिश्चय वाचक, संवन्ध वाचक, प्रश्नवाचक ഇവയെല്ലാം अन्यपुरुष ആകുന്നു.

# पाठ ७

# विशेषण—വിശേഷണം

നാമത്തിന്റെ വിശേഷതയെ കാണിക്കുന്ന വാക്ക്
विशेषण (ഭേദകം)

१) गाय सीधी-सादी जानवर है।

२) थोडे ही दिनों में उस का धन घटने लगा।

३) जानवर के चार पैर होते है।

४) यह आदमी बिलकुल जानवर मालूम होता है।

५) हरेक शब्द से एक एक वाक्य बनाओ।

६) हवाई जहाज़ सुन्दर है।

ഒന്നാം വാക്യത്തിൽ പശുവിന്റെ ഗുണം, രണ്ടിൽ ദിവസങ്ങളുടെ പരിണാമം, മൂന്നിൽ കാലുകളുടെ എണ്ണം, അഞ്ചിൽ വിഭിന്നത, ആറിൽ വ്യക്തിത്വം ഇവ സൂചിതമാണ്. അതിനാൽ വിശേഷണങ്ങളെ ആറായി തിരിക്കാം.

१) गुणवाचक ഇത് നാമത്തിന്റെ ഗുണത്തെ വ്യക്തമാക്കുന്നു.

१) काले काले जामुन लटक रहे थे।

२) हाथी की सूँड लंबी है।

३) हवाई जहाज़ कितना ऊँचा उठता जाता है।

४) कैसा सुन्दर दिखाई देता है।

काला, लंबी, उँचा, सुन्दर എല്ലാം ഗുണത്തെ സൂചിപ്പിക്കുന്നു.

२. परिमाण वाचक विशेषण-പാരിമാണികം.

നാമത്തിന്റെ അളവിനെ സൂചിപ്പിക്കുന്നുവെങ്കിൽ അതു വിശേഷണം परिमाण वाचक ।

१) आपस में झगडना बहुत बुरा है ।

२) थोडा पढना भी चहिए ।

३) मैं दो सेर दूध खरीदूँगा ।

बहुत, थोडा, सेर, ഇവ പരിണാമത്തെ സൂചിപ്പിക്കുന്നു

३. संख्यावाचक विशेषण-സാംഖ്യം.

സംഖ്യയെ സൂചിപ്പിക്കുന്ന വിശേഷണം संख्या-वाचक ।

१) हाथी की एक लंबी सूँड होती है ।

२) उस का धन पहले से दुगुना-तिगुना हो गया ।

३) कुछ लोग दूसरों की चिट्ठी-पत्री पढ लेते है ।

एक, दुगुना, तिगुना, दूसरा ഇവ സംഖ്യകളെ സൂചിപ്പിക്കുന്നു.

४. संकेत वाचक-സാർവ്വനാമികം.

സർവ്വനാമങ്ങൾ വിശേഷണങ്ങളായി വരുമ്പോൾ അത് संकेत वाचक विशेषण ।

१) यह आदत बुरी है ।

२) उस आदमी के पीछे उस का रिश्तेदार खडा था ।

३) मेरे जैसे हाथ-पैर उस को भी है ।

यह, उस, जैसे എല്ലാം വിശേഷണങ്ങളാണ്.

## ५. विभाग-सूचक विशेषण

നാമത്തിന്നു് പൃഥക്ത്വം തോന്നിക്കുന്ന വിശേഷണം विभाग सूचक

१) हरेक शब्द से एक एक वाक्य बनाओ ।

२) हम ईस्वर को जुदा-जुदा नामों से पुकारते है ।

हरेक, एक एक, जुदा जुदा ഇവ പൃഥക്ത്വത്തെ കാണിക്കുന്ന विभाग-सूचक विशेषण ങ്ങളാകുന്നു.

## ६ व्यक्तिवाचक विशेषण

വ്യക്തിവാചകനാമങ്ങളിൽനിന്നുണ്ടാകുന്ന വിശേഷണങ്ങൾ व्यक्तिवाचक ।

१) ऊन के कपडे को ऊनी कपडा कहते है ।

२) विदेश मे बने कपडे को विदेशी कपडा कहते हैं ।

ऊनी, विदेशी രണ്ടും ऊन, विदेश എന്നീ നാമങ്ങളിൽ നിന്നുണ്ടായ വിശേഷണങ്ങളാണു്. വിശേഷണത്തിന്റെ ലിംഗവും വചനവും വിശേഷ്യത്തിന്റേതുതന്നെ.

# पाठ ८

## क्रिया—കൃതി

പ്രവൃത്തിയെ കുറിക്കുന്ന വാക്കാണ് ക്രിയ. മിക്ക ക്രിയകളും പ്രവൃത്തിയെ കുറിക്കുന്നു. അങ്ങനെയല്ലാത്തവയുണ്ട്. घर में राम है । ഈ വാക്യത്തിലെ ക്രിയ പ്രവൃത്തിയെ നിർദ്ദേശിക്കുന്നില്ല. ഒരവസ്ഥയെ കാണിക്കുകമാത്രമേ ചെയ്യുന്നുള്ളൂ.

ക്രിയകൾ രണ്ടുതരം.

१. सकर्मक.   २. अकर्मक ।

കർമ്മത്തെ കൂടാതെ പൂർണ്ണമാകാത്ത വാക്യത്തിലെ ക്രിയ सकर्मक. കർമ്മത്തെ കൂടാതെ പൂർണ്ണമാകുന്ന വാക്യത്തിലെ ക്രിയ अकर्मक.

१) गोपाल ने रहीम को मारा ।

२) रहीम रोया ।

ആദ്യത്തെ വാക്യത്തിൽ रहीम को എന്ന കർമ്മമില്ലെങ്കിൽ വാക്യം അപൂർണ്ണമായിരിക്കും. അതിനാൽ मारा എന്ന ക്രിയ सकर्मक. रोया എന്ന ക്രിയ अकर्मक.

ഹിന്ദിയിൽ ചില ക്രിയകൾ സകർമ്മകവുമാണ്, അകർമ്മകവുമാണ്.

१) घडा पानी से भरता है ।

२) मैं घडा पानी से भरता हूँ ।

ആദ്യത്തെ വാക്യത്തിൽ भरता है അകർമ്മകം. പിന്നത്തേതിൽ സകർമ്മകം घडा കർമ്മം.

## ക്രിയയുടെ ലിംഗവും വചനവും.

ക്രിയയുടെ ലിംഗം മിക്കവാറും കർത്താവിന്റേതായിരിക്കും.

१) लडकियाँ खेलती है ।

२) राम खाता है ।

ഒന്നാമത്തേതിൽ കർത്താവ് സ്ത്രീലിംഗമാണ്. അതിനാൽ ക്രിയയും സ്ത്രീലിംഗം. രണ്ടാമത്തേതിൽ കർത്താവ് പുല്ലിംഗം, ക്രിയയും പുല്ലിംഗം.

ക്രിയയുടെ വചനവും കർത്താവിന്റേതുതന്നെ.

१) कई लोग इधर-उधर जा रहे थे ।

२) एक लडका खेल रहा है ।

ഒന്നാം വാക്യത്തിൽ കർത്താവും ക്രിയയും ബഹുവചനം. രണ്ടാം വാക്യത്തിൽ ഏകവചനം.

ക്രിയയുടെ പുരുഷനും കർത്താവിന്റേതുതന്നെ.

१) मैं अमीर हो गया हूँ ।

२) तुम गरीब हो गये हो ।

३) वे अमीर हो गये हैं ।

ഒന്നാമത്തേതിൽ കർത്താവും ക്രിയയും ഉത്തമപുരുഷൻ. രണ്ടിൽ മധ്യമപുരുഷൻ, മൂന്നിൽ അന്യപുരുഷൻ.

# पाठ ९

# काल—കാലം

ക്രിയക്കാധാരമായ സമയമാണ് काल।

१) माँ ने हम को जन्म दिया।

२) घोडा गाडी खींचता है।

३) मैं तुम्हें गरम गरम जामुन खिलाऊँगा।

ഒന്നാം വാക്യത്തിൽ പ്രവൃത്തി കഴിഞ്ഞുപോയതായും, രണ്ടിൽ നടക്കുന്നതായും, മൂന്നിൽ വരാൻ പോകുന്നതായും സൂചിപ്പിക്കുന്നു ഇതിനെ ആധാരമാക്കി ക്രിയയുടെ കാലങ്ങളെയും മൂന്നായി തിരിക്കാം.

1) भूतकाल-ഭൂതകാലം.

2) वर्तमान काल-വർത്തമാനകാലം.

3) भविष्यत् काल-ഭാവികാലം.

പ്രവൃത്തി കഴിഞ്ഞുപോയെങ്കിൽ ഭൂതം. നടക്കുന്നത് വർത്തമാനം. വരാൻ പോകുന്നത് ഭാവി.

# प १०

# वाच्य-പ്രയോഗം.

കൎത്താവ് ആഖ്യയായി വരുന്ന വാക്യത്തിന്റെ പ്രയോഗം **कर्तृवाच्य** കൎത്തരിപ്രയോഗം. കൎമ്മം ആഖ്യയെങ്കിൽ **कर्मवाच्य** കൎമ്മണിപ്രയോഗം. അകൎമ്മകക്രിയ കൎമ്മണിപ്രയോഗംപോലെ വന്നാൽ **भाववाच्य** ഭാവേപ്രയോഗം.

**माँ ने हम को जन्म दिया ।**

ഇതു് കൎത്തരിപ്രയോഗം. കൎത്തരിപ്രയോഗത്തിൽ കൎത്താവ് പ്രധാനം.

**हाथी जंगल में पाया जाता है ।**

ഇത് കൎമ്മണിപ്രയോഗം. ഇവിടെ മുഖ്യം കൎമ്മമാണ്. കൎത്താവാരെന്നജിജ്ഞാസയില്ല. അതിനാൽ മിക്കപ്പോഴും കൎത്താവിനെ പറയാറില്ല. കൎമ്മം തന്നെ കൎത്താവിന്റെ സ്ഥാനത്തു് വരുന്നു, നിൎദ്ദേശികാ വിഭക്തിയിൽ. കൎത്താവിന്ന് പ്രാധാന്യം കുറവാകയാൽ പ്രയോജികാ വിഭക്തി മതി. നിൎദ്ദേശികയാവാൻ അതിന്ന് അൎഹതയില്ല. കൎമ്മത്തിന്റെ ലിംഗവും വചനവും പുരുഷനും ക്രിയയുടേതുമായിരിക്കും.

**अब चला नहीं जाता ।**

ഇത് ഭാവേപ്രയോഗം. കൎത്താവിനെ പറയാറില്ല. മിക്കപ്പോഴും പറയുന്നവൻ തന്നെയാവും കൎത്താവ്. അത് പ്രയോജികാവിഭക്തിയിൽ വരും. കൎമ്മമില്ല. അതിനാൽ ക്രിയ പുല്ലിംഗവും ഏകവചനം അന്യപുരുഷനായിരിക്കും.

# पाठ ११

## प्रेरणार्थक क्रिया—പ്രയോജക ക്രിയ.

१) मज़दूरों को भेज कर खेत कटवा लो ।

२) माँ हमको खाना खिलती है ।

ഇവിടെ മുറിക്കുക, തിന്നുക, ഈ പ്രവൃത്തികൾ ചെയ്യുന്നതു് കർത്താവല്ല, മറ്റൊരുത്തനെക്കൊണ്ടു് ചെയ്യിക്കയാണു്. ഇങ്ങിനെ പരപ്രേരണകൊണ്ടു് ചെയ്യുന്ന ക്രിയ प्रेरणार्थक क्रिया പ്രയോജകം.

# पाठ १२

## पूर्वकालिक क्रिया വിനയെച്ചം.

ക്രിയയെ ആശ്രയിച്ചു നില്ക്കുന്ന മറ്റൊരു ക്രിയക്കു് पूर्वकालिक क्रिया എന്നു പേർ. ഒരു പ്രവൃത്തിമുഴുമിക്കുന്നതിനോടൊപ്പംതന്നെ അതുമായി ബന്ധപ്പെട്ടു ചെയ്യുന്ന മറ്റൊരു പ്രവൃത്തി पूर्वकालिक क्रिया ।

१) वह खा-पीकर और नहा-धो कर दोस्तों के साथ गप-शप करता था ।

२) उन्होंने मुस्कुरा कर जवाब दिया ।

खा-पीक, रनहा-धो कर, मुस्करा कर ഇതെല്ലാം गाप-शप

करता था, जवाब दिया ഈ പ്രവൃത്തികൾ ചെയ്യുന്നതിന്നുമുമ്പു് ചെയ്തവയാണു്. രണ്ടുമായി ബന്ധമുണ്ടു്. पूर्वकालिक क्रियाക്കു് കർത്താവിന്റെ ലിംഗവും വചനവുമനുസരിച്ചു് മാററം വരുന്നതല്ല.

## संयुक्त क्रिया

വാക്യത്തിൽ രണ്ടോ മൂന്നോ ക്രിയാധാതുക്കളൊരുമിച്ചു് ഒരു ക്രിയ വന്നാൽ അതു് संयुक्त क्रिया।

१) कुछ लोग दूसरों की चिट्ठी-पत्री पढ लेते है।

२) हम ज़मीन पर चल सकते हैं।

३) हाथी जंगलों में पाया जा सकता है।

पढ लेते हैं, चल सकते है, पाया जा सकता है ഇവയിൽ ഒന്നിലധികം ക്രിയകൾ ഉണ്ടു്.

## विधि क्रिया—വിധി.

ആജ്ഞ, പ്രാർത്ഥന, ഉപദേശം മുതലായവയെ സൂചിപ്പിക്കുന്ന ക്രിയ विधि।

१) इस का सिर काट लो।

२) आओ और जाओ।

३) आप मेरी मदद कीजिए।

ആദ്യത്തേതിലും രണ്ടാമത്തേതിലും ആജ്ഞ മൂന്നാമത്തേതിൽ പ്രാർത്ഥന



# पाठ १३

## अव्यय—അവ്യയം.

ലിംഗം, വചനം, കാരകം, ഇവയെക്കൊണ്ടു് രൂപഭേദം വരാത്ത വാക്കുകൾ अव्यय।

ഇതു നാലുവിധം.

१) क्रियाविशेषण. २) संबन्ध बोधक. ३) समुच्चयबोधक. ४) विस्मयादि बोधक ।

१) मज़दूरों को भेज कर खेत कल कटवा लो ।

ഇവിടെ कल എന്ന വാക്കു് ക്രിയയെ വിശേഷിപ്പിക്കുന്നു. ക്രിയയെ വിശേഷിപ്പിക്കുന്നതു് क्रियाविशेषण· ചില ക്രിയാവിശേഷണങ്ങൾ.

आज, कल, अचानक, नही, फौरन, हमेशा, शायद, यदि, यद्यपि, बहुत, थोडा, ठीक, स्वयं, ज्यों, त्यों, हाँ, अब, कब, तब, जब, अभी, कभी, तभी, इसलिए, क्या, क्यों, बिलकुल ।

നാമത്തിന്റെ ബന്ധം മററു വാക്കുകളുമായി സൂചിപ്പിക്കുന്നതിനു് संबन्धबोधक अव्यय എന്നു പേർ.

१) उस के पीछे उस का एक रिश्तेदार खडा था ।

२) मेरे साथ मेरे दो दोस्त भी आये ।

ഏതാനും संबन्धबोधक अव्यय ങ്ങൾ

ऊपर, अन्दर, पास, तरफ़, पीछे, आगे, सामने, बाहर, भीतर, पहले, बाद, बीच, तक, साथ, बिना, नज़दीक, आसपास; और, बराबर ।

വാക്കുകളെയും വാക്യങ്ങളെയും മററും കൂട്ടിച്ചേൎക്കുന്നു് समुच्चय बोधक अव्यय ।

१) आओ और जाओ ।

२) रहीम और करीम दो भाई थे ।

ചില समुच्चय बोधक अव्यय ങ്ങൾ.

कि, और, परन्तु, तो, आदि, अगर, लेकिन, मगर, तो, भी, या, नहीं तो, या तो, न, जो, क्यों कि ।

വിസ്മയം, ഹൎഷം ശോകം മുതലായവയെ സൂചിപ്പിക്കുന്ന വാക്കുകൾ विस्मयादि बोधक ।

वाह वाह! आप ने खूब कहा ।

वाह वाह, आह, अहाहा, हाय, ओहो, മുതലായവ विस्मयादि बोधक अव्यय ।



पाठ १४

# उद्देश्य और विधेय

## ആഖ്യയും ആഖ്യാതവും

ഏതിനെപററി പറയുന്നുവോ അതു് उद्देश्य ആഖ്യ. ആഖ്യയെപററി എന്തു പറയുന്നുവോ അതു് विधेय ആഖ്യാതം.

**लडका चिल्लाया ।**

**लडका** ആഖ്യ **चिल्लाया** ആഖ്യാതം

ആഖ്യയുടെ വിശേഷണവും ആഖ്യയിൽ പെടും, ആഖ്യാതത്തിന്റെ വിശേഷണം ആഖ്യാതത്തിലും.

# वाक्य रचना

**हम लकडी से मेज़, कुरसी, अलमारी वगैरह बनाते हैं ।**

ഈ വാക്യത്തിൽ ആദ്യം കർത്താവ്. അവസാനം ക്രിയ. കരണം, കർമ്മം ഇവ രണ്ടിന്റെയും നടുവിലും.

വാക്യരചനയിൽ കർത്താവ് ആദ്യം, ബാക്കിയെല്ലാം ക്രിയക്കു മുമ്പു വരണം. കർത്തൃവിശേഷണവും സംബോധനയും കർത്താവിനു മുമ്പിലും.

ശുഭം

Cover Printed at the St Francis De Sales Press, Ernakulam.